# രണ്ടു കാവ്യങ്ങൾ

തൃശ്ശൂർ തൈക്കാട്ട് ഇല്ലവുമായി ബന്ധപ്പെട്ട് രണ്ടു കാവ്യങ്ങൾ ഉണ്ട്. മഹാകവി കെ. കെ. രാജയുടെ 'ബാഷ്പാഞ്ജലി'യും സുബ്ബരാമഭട്ടർ എഴുതിയ 'ആപദ്ദീപ'വുമാണ് അവ.

## ബാഷ്പാഞ്ജലി

തലപ്പിള്ളി രാജകുടുംബങ്ങളിലൊന്നായ കുമരപുരം കുടുംബത്തിലെ അംഗമായിരുന്നു പ്രസിദ്ധ കവി കെ. കെ. രാജാ. അദ്ദേഹത്തിന്റെ 'ബാഷ്പാഞ്ജലി' എന്ന കാവ്യത്തിന് മലയാളത്തിലെ വിലാപകാവ്യങ്ങളിൽ വളരെ പ്രധാനപ്പെട്ട സ്ഥാനമാണു



കെ. കെ. രാജാ

ള്ളത്. സി. എസ്. സുബ്രഹ്മണ്യൻ പോറ്റിയുടെ 'ഒരു വിലാപം', കുമാരനാശാന്റെ 'പ്രരോദനം', നാലപ്പാട്ടു നാരായണമേനോന്റെ 'കണ്ണുനീർത്തുള്ളി' എന്നിവയ്ക്കൊപ്പമാണ് 'ബാഷ്പാഞ്ജലി'യുടെ സ്ഥാനം എന്നാണ് നിരൂപകമതം. മകളുടേയോ ഗുരുവിന്റേയോ ഭാര്യയുടേയോ വിയോഗത്തിൽനിന്നുളവായ ആ കാവ്യങ്ങളിൽനിന്നു വ്യത്യസ്തമായി 'ബാഷ്പാഞ്ജലി' ഒരു സ്നേഹിതന്റെ വിയോഗത്തേക്കുറിച്ചാണെന്ന പ്രത്യേകതയും ഉണ്ട്.

പ്രിയസുഹൃത്ത് പഴനെല്ലിപ്പുറത്തു തൈക്കാട്ട് വാസുദേവൻ മൂസ്സ് എന്ന ഉണ്ണി മൂസ്സിന്റെ അകാലദേഹവിയോഗത്തിൽ മനംനൊന്ത് എഴുതിയതാണ് 'ബാഷ്പാഞ്ജലി'. തൃശ്ശൂർ എസ് എൻ എ ഔഷധശാലയുടെ സ്ഥാപകനായ ഉണ്ണി മൂസ്സ് ഇരുപത്തേഴാം വയസ്സിലാണ് അന്തരിച്ചത്. അകാലത്തിൽ പൊലിഞ്ഞുപോയ ആ മഹാഭിഷഗ്വരന്റെ ഒരു വാങ്മയചിത്രം ഈ കാവ്യത്തിൽനിന്നു നമുക്കു ലഭ്യമാകുന്നതാണ്.

'ബാഷ്പാഞ്ജലി' കേരള സർവകലാശാലയിൽ പാഠപുസ്തകമായിരുന്നു.

ബാഷ്പാഞ്ജലി

കെ. കെ. രാജാ

ബാഷ്പാഞ്ജലിയുടെ പുറംചട്ട

# ബാഷ്പാഞ്ജലി

കെ. കെ. രാജാ

### മരണബിന്ദു

വഴിഞ്ഞ ലാവണ്യമൊടാടി നിൽക്കവേ
കൊഴിഞ്ഞു പോം ചില്ലയിൽനിന്നു താരുകൾ;
തെളിഞ്ഞു വാനിൽക്കളിയാടിയോടവേ
മുറിഞ്ഞു വീഴും ചില കൊച്ചു താരകൾ.

സ്തുതിയ്ക്കുവോരുണ്ടുലകത്തിൽ മൃത്യുവിൻ
കൃതിയ്ക്കെഴും ശാന്തരസത്തെ നിത്യവും;
കൊതിയ്ക്കുവോരില്ല,ഭിനീതി കാണുവാ-
ന,തിന്ദ്രിയാസ്വാദവിദൂരമല്ലയോ?

സ്ഫുടാദാരം സത്വഗുണത്തിലീശ്വരൻ
തൊടുത്ത വാസന്തവിലാസമാലയെ
കടിച്ചു പൊട്ടിച്ചു കടുത്ത ദംഷ്ട്രയാൽ
കഠോരദൃക്കാമൊരദൃഷ്ടദുർഗ്രഹം.

മരങ്ങളും കോച്ചിവലിയ്ക്കുമബ്ഭയം-
കരാഭിചാരം തുടരും ഹിമോൽക്കരം
ഹരിച്ചു പൊൻതാമരയെത്തകർത്തതിൻ-
മരന്ദമാധുര്യമിയന്ന ജീവിതം.

സമസ്തലോകാക്ഷിചകോരചക്രവും
സമൃദ്ധശോകത്തൊടു നോക്കിനിൽക്കവെ
സമസ്തമിച്ചാനമൃതാംശുധാരയാൽ
ക്ഷമയ്ക്കു നിർവ്വാണമണച്ച മൽസഖൻ.

ഇരുൾത്തിരയ്ക്കുള്ളിലലഞ്ഞൊളിഞ്ഞ ദിങ്-
നിരയ്ക്കുഷസ്സിൻമൃദുപൊൽക്കരങ്ങളാൽ
ഉയർച്ചയും വാഴ്ചയുമുണ്ടു വീണ്ടു;-മാ-
രറിഞ്ഞു ലോകങ്ങളിലീശ്വരേച്ഛകൾ?

കൃതാത്മസന്തർപ്പണപുണ്യതൃപ്തനാം
ഹുതാശനേകീടിന ധൂമവാഹനം
വിശിഷ്ടനെൻ തോഴനെ മണ്ണിൽനിന്നുടൻ
വിശുദ്ധമാം വിണ്ണിലണച്ചിരിയ്ക്കണം.

അമർത്യലോകത്തിലണഞ്ഞിടും മഹീ-
സുമാസ്ത്രനിൽ സ്വർഗ്ഗപുരാംഗനാജനം
സുമന്ദഹാസത്തൊടു ചെയ്തിരിയ്ക്കണം
സ്വമഞ്ജുനേത്രാംബുജപുഷ്പവർഷണം.

അടുക്കലിന്നശ്വികാളാദ്യവൈദ്യകാ-
സ്ഫുടാർത്ഥഭാഗം ചിലതുദ്ധരിച്ചുടൻ
തുടർന്ന ചോദ്യത്തിനിടയ്ക്കു മൽസഖൻ
ചുടുന്ന കണ്ണീരൊടുരയ്ക്കുമുത്തരം.

കുമാരനാശാൻ ഗുരുശാസനത്തിനാൽ
സമീപമാർന്നുത്തമതത്വഗീതിയാൽ
സമാശ്വസിപ്പിയ്ക്കിലുമാർത്തി തീർത്തിടാ
മമാന്തരംഗവ്രണമേകഭാവനിൽ.

### മൈത്രീബിന്ദു

പറന്നുവന്നെത്തിയതെങ്ങുനിന്നൊ,രാ-
ളറിഞ്ഞതില്ല,ങ്ങിനെ രണ്ടു പക്ഷികൾ
ഒരേ തരം കായ്കനി തിന്നു ഞങ്ങളി-
ങ്ങൊരേ മരക്കൊമ്പിലിരുന്നിതൊട്ടു നാൾ.

നിരാശഭാവം നെടുനാൾ ചവുട്ടിനി-
ന്നൊരെൻ മനപ്പൂഞ്ചിറകിന്നനാമയം
പരാർദ്ധ്യസുസ്നേഹചികിത്സയാലണ-
ച്ചൊരാര്യനന്നാദ്യമെനിയ്ക്കു വൈദ്യനായ്.

വിളങ്ങി മേന്മേൽ മിഴി രണ്ടു,മെൻ മുഖം
തെളിഞ്ഞു,മജ്ജീവിതഭൂവിൽനിന്നുടൻ
വെളിച്ചമൊന്നെന്നിലടിച്ചു തസ്കരൻ-
പടിയ്ക്കു പാഞ്ഞെൻമടിയോടി ദൂരവേ.

കുളിർത്ത സൗഭ്രാത്രവെളിച്ചമാവിധം
കിളിർത്തവാറെൻ കളകാവ്യകൗതുകം
വിടർത്ത പൊന്നിൻ ചിറകുച്ചലിയ്ക്കുമാ-
റടുത്തുദഞ്ചദ്രസമാടി മോടിയിൽ.

മരത്തിലീ ഞങ്ങൾ കിടന്നു നിർഭയം
കളിച്ചിരിയ്ക്കെപ്പതിവായണഞ്ഞുടൻ
വിരുദ്ധവർണ്ണാഢ്യർ വിഭിന്നഭംഗിയിൽ-
ച്ചിരിച്ചു രാവും പകലും കടന്നുപോയ്.

ഭുജംഗഫൂൽക്കാരഭയങ്കരങ്ങളാം
വനങ്ങളിൽ,ദ്ദന്തുരിതാന്തരങ്ങളിൽ
പരസ്പരസ്നേഹമരന്ദമാധുരീ-
തരംഗിതോന്മാദമൊഴുക്കി ഞങ്ങളെ.

പിടിയ്ക്കിളംപൂംതളിർ കൊത്തിനൽകുമാ-
യിടയ്ക്കുമെൻ തോഴനു വല്ല ദിക്കിലും
ഒരൊച്ച കേട്ടാൽ മതി മുന്നിലെത്തുവാൻ;
സപക്ഷപൂജാദരമത്ര നിർഭരം.

നിറന്ന പൂത്തുമ്പ നിരന്ന വാനവ-
പ്പുറമ്പിലെൻ തോഴനുയർന്നു ചെന്നിതാ,
പരന്നു പാദാർച്ചനപുഷ്പമായ്; വരാം
ശരീരികൾക്കാ നില ഭാവനാബലാൽ.

കിനാവിലെപ്പക്ഷികളെങ്ങു? പാരിലെ-
സ്സനാതനാത്മജ്ഞർ മനുഷ്യരെങ്ങുവാൻ
ഘനാന്ധകാരാർത്തിയിൽ മർത്ത്യരത്നമേ!
മനം പരാധീനമുരച്ചു പിച്ചുകൾ.

**സ്വഭാവബിന്ദു**

കുനിച്ചതില്ലങ്ങു ശിരസ്സു വൈദികാ-
ഗ്രണിയ്ക്കുമൂക്കാർന്ന മഹാധനിയ്ക്കുമേ,
തനിച്ച ദിവ്യപ്രണയത്തിനുള്ള മു-
ത്തണിക്കുളിർപ്പൊൽപ്പദമൊന്നിനെന്നിയേ

അയിത്ത,മാചാരശരീരലഗ്നമാ-
മമംഗളശ്വിത്രപിധാനകംബളം
പിടിച്ചു ചീന്തുമ്പൊളിടയ്ക്കധീരനായ്-
ത്തടുത്തു ഞാൻ സ്നേഹമഹത്തിലങ്ങയെ.

എനിയ്ക്കു ദീനസ്വരമാര്യകണ്ഠമൊ-
ന്നനക്കിയിട്ടുള്ളറിവില്ലൊരിയ്ക്കലും;
ജനിച്ച നാളന്നു കരഞ്ഞിരിയ്ക്കുമോ?
ശരിയ്ക്കതസ്സൂതിഗൃഹം കഥിയ്ക്കണം.

ത്രിലോകസൗഭാഗ്യമഹോത്സവത്തിനാ-
വെളിച്ചമപ്പുഞ്ചിരി പാരിൽ നിൽക്കവേ
അലൗകികാഹ്ലാദസുഗന്ധമാർന്നൊരാ-
നിലാവിലന്നെത്ര തുടിച്ചു നീന്തി ഞാൻ.

പിടഞ്ഞു കേഴും പല രോഗികൾക്കുമ-
ന്നുടൻ സമുല്ലാസമണച്ചതല്ലയോ,
വിടർന്നു നീണ്ടുള്ള വിലോചനത്തി-
ലെത്തടം വഴിഞ്ഞോരനുകമ്പ ദൈവമേ!

നിരാശരിന്നൂർദ്ധ്വമുഖങ്ങൾ താവക-
പ്രശാന്തിയെത്താരകളിൽ പ്രലീനമായ്
ഗൃഹാങ്കണത്തിങ്കൽ വളർന്നു വന്നൊരാ
രസാലജാലങ്ങളനുസ്മരിയ്ക്കയാം.

ഉദാരസൗശീല്യമമൂല്യഗീതകം,
മൃദംഗമന്ദ്രധ്വനി മുഗ്ധഭാഷിതം,
ത്വദന്തികത്തിങ്കലെനിയ്ക്കു നിത്യവും
ഹൃദന്തമാനന്ദഭരോത്തരംഗിതം

അശേഷകാലങ്ങളിലും മനോഗുണ-
പ്രശീതളച്ഛായ തെളിഞ്ഞു തോഴനിൽ;
ദുരൂഹപാപങ്ങളെ വേർതിരിയ്ക്കുവാൻ
ശരീരികൾക്കാകൃതി ഭാവദർപ്പണം.

യഥാർത്ഥസൗന്ദര്യമറിഞ്ഞ,കൈതവം
രസിപ്പതാര്യന്റെ ഹൃദന്തമൊന്നു താൻ:
പതിച്ചിടും കൗമുദി പുൽപ്പടർപ്പിലും;
തുടിപ്പതാഴിയ്ക്കകമൊന്നു മാത്രമാം.

അനിന്ദ്യസൗശീല്യമതെങ്ങിരിപ്പ-
തിന്ന,വർണ്ണ്യലാവണ്യമതെങ്ങൊളിഞ്ഞു പോയ്?
മരിയ്ക്കയോ, മർത്ത്യനൊ,രൈന്ദ്രജാലികൻ
മറയ്ക്കയോ വസ്തുവൊടൊത്തതിൻ ഗുണം?

**തത്വബിന്ദു**

നശിയ്ക്കയോ ബീജ,മതോ നവാങ്കുരം
ജനിയ്ക്കയോ, സത്ത കെടാതെ നിൽക്കയോ?
അറിഞ്ഞിടാതിപ്പരിണാമഗുപ്തി ഞാൻ
ദുരന്തമോഹത്തിൽ മലച്ചു നിൽക്കയാം.

തുടയ്ക്കണം ജന്തുശരീര,മത്രയ-
ല്ലിടയ്ക്കിടയ്ക്കൊന്നതുടച്ചു വാർക്കണം;
ഉടൽക്കതാണാ പ്രകൃതിയ്ക്കു ഭൂഷണം;
നടത്തണം ദൈവകരത്തിനിത്തൊഴിൽ.

കളിച്ചു കാലക്കടലിന്റെ വീചിയിൽ-
ത്തുടിച്ചുഗോളാകൃതി പൂണ്ട പോളകൾ
രചിച്ചിടും തൃക്കരമായതൊക്കയും
കെടുക്കയാണക്കളിയൊന്നുകൊണ്ടുതാൻ.

നരന്റെ കർമ്മത്തിനു വേഗമേറിയാൽ
വരുന്ന നിഷ്പന്ദത മൃത്യുവെന്നുമാം:
തിരിഞ്ഞിടും പമ്പരമണ്ഡകാണ്ഡവും
സ്ഥിരങ്ങളല്ലല്ലി മനുഷ്യദൃഷ്ടിയിൽ?

പരസ്പരാകർഷണഭാഗ്യസൂക്തമോ,
സമസ്തസംഹാരപരോഗ്രമന്ത്രമോ,
പരസ്സഹസ്രാണ്ഡകടാഹമെന്തുവാൻ
ജപിപ്പതത്യുജ്ജ്വലമൗനഭാഷയിൽ?

നിരന്തരം തള്ളിയലച്ചു വാസനാ-
തരംഗമാ മൃത്യുതടത്തിലെത്തവേ
തടഞ്ഞു തള്ളിച്ച കുറഞ്ഞു പിന്നെയും
തിരിഞ്ഞടിയ്ക്കുന്നു തടം തകർക്കുവാൻ.

വെളിച്ചമുള്ളപ്പൊളിരുട്ടി,രുട്ടിലോ
വെളിച്ച,-മീ രണ്ടിലുമൊന്നിതേ വിധം
വിഭിന്നമായ്ബ്ബോധവിശേഷമെത്രയു-
ണ്ട,വസ്ഥയുണ്ടെത്ര ചരാചരങ്ങളിൽ!

മലർന്നു നോക്കട്ടെ മനുഷ്യ,നായവ-
ന്നനന്തമെന്നും കുടവട്ടമല്ലയോ?
അചിന്ത്യതത്ത്വത്തെയളന്നുവെയ്ക്കുവാൻ
തുടർന്നുവല്ലോ, വിടുവിഡ്ഢി തന്നെ ഞാൻ.

**പാപബിന്ദു**

പരമാർത്ഥവിചാരമേ, വൃഥാ
ചെറുതങ്ങിങ്ങു പദം ന്യസിച്ചു നീ:
ഇരുളാണ്ട പലേ വികാരവും
തരസാ ഞെട്ടിയുണർന്നതേ ഫലം!

ദുരദൃഷ്ടമകത്തുദഗ്രഭീ-
കരമാം പത്തി പരത്തി നിൽക്കവേ,
ഉരുഫൂൽകൃതിയോടുമാടിടു-
ന്നൊരു വാനിന്റെ പടം പുറത്തുമായ്

നുരയാൽക്കടുദംഷ്ട്ര കാട്ടിയും,
തിരയാൽബ്ഭീമരസജ്ഞ നീട്ടിയും,
കരയാർന്നലയാഴിയെന്തിനോ
കരയെത്തിന്നലറുന്നിതെപ്പൊഴും?

മുള പക്ഷതികൾക്കുദിക്കിലീ-
യിളവിട്ടന്നു പറന്നുപോംവിധം
മലയുണ്ടു മലച്ചു നിൽപ്പിതെൻ-
തല കണ്ടത്ര വെറുത്തു പോകയാൽ.

പിരിയാത്ത വയസ്യനെപ്പിരി-
ഞ്ഞൊരു മാപാപിയെ നീ വസുന്ധരേ,
തിരുമാറിൽ വഹിച്ചുനിന്നിടാ-
യ്കിരുൾ നീങ്ങട്ടെ ചരാചരങ്ങളിൽ.

മഴ പെയ്യുകയില്ല, ഭൂവിവൻ-
കഴൽ താങ്ങീടുകിലെന്നതല്ലയോ,
ഒഴുകും വഴി ദീനദീനമായ്-
പ്പുഴ ചൊല്ലുന്നു മൃദുസ്വരങ്ങളാൽ,

പലതും പകയുള്ളതെങ്കിലും
ചിലതീ സ്ഥാവരജംഗമങ്ങളിൽ
അലിവാർന്നു പൊറുക്കുമെന്തു;-മി-
ക്ഖലനെബ്ഭൂമി വഹിപ്പതില്ലയോ?

ഖലസാധുസമാനഭാവനാ-
നിലയാർന്നെന്നെ വഹിച്ചു നിൽക്കയാൽ
ദലപാണികളാൽ സമീരനേ-
റ്റുലയും വാഴ തൊഴുന്നിതൂഴിയെ.

ഇരുളിൻ പ്രിയമിത്രമല്ലി നീ;-
യുരുപാപത്തിനടുത്ത ബന്ധു ഞാൻ;
അറിയാത്തവരല്ല മുമ്പു നാം-
വരികൊന്നെന്നരികത്തുറക്കമേ!

തലയൊട്ടു പിടിച്ചു താഴ്ത്തി നീ-
യലിവുറ്റാര്യവിയോഗദുഃഖമേ!
ബലമോടു തദീയവാസഭൂ-
തലമെത്തീടുകിലാശു തള്ളിടാം.

**വിലാപബിന്ദു**

അനുകമ്പയൊടെന്റെ മുമ്പിലാ-
'യിനി നീ ചാടുക'യെന്നുഷസ്സിതാ,
കനൽ കോരിയിടുന്നു മുന്നമ-
ക്കനകപ്പൂങ്കുല ചേർത്ത വാനിതിൽ.

കരമാം വല വീശി നിന്ന,ഹ-
സ്കര, നീയെത്ര മനുഷ്യമീനിനെ
മരണക്കരയിൽക്കുടഞ്ഞു ഹാ!
പുരുകാരുണ്യമിവങ്കലെന്തുവാൻ?

ഇരുളല്ലിതുയർന്ന ധൂമമാ-
ണി;-രവാം പട്ടട തീപ്പിടിയ്ക്കവേ
എരിയുന്നു മദീയജീവിതം;
പൊരി പൊങ്ങുന്നു വിയത്തിലെങ്ങുമേ?

ഭവദീയദയാശ്രുധാരയിൽ-
ബ്ഭവനൈശ്വര്യമൊലിച്ചുപോകിലും
തവ സന്നിധിയാർന്നു വിണ്ണി;-ലി-
ന്നവശേഷിച്ചുവരാകനിങ്ങു ഞാൻ.

ദിവി രൂപഗുണോപലബ്ധയാം
യുവകല്യാണി മുഖം കുനിയ്ക്കവേ
നവമാനദശാന്തരത്തിലാ-
രവളിൽസ്സാന്ത്വനമാചരിയ്ക്കുവാൻ?

വരുണാലയദേശലക്ഷ്യമാ-
യൊരുനാളംബുദമൊന്നിറങ്ങവേ
വരവാരിദവാഹമിത്രമേ!
വരുമങ്ങെന്നു കൊതിച്ചുപോയി ഞാൻ!

ചൊരിയും തുഹിനാശ്രുവാർന്നെഴും
ചെറുപുഷ്പങ്ങൾ മലർന്നു നോക്കവേ-
തിരയുന്നു വിയത്തിലങ്ങയെ-
പ്പരിചര്യാപരനായ മാരുതൻ.

നവനാടകമപ്സരോഗണം
സവിശേഷാഭിനയത്തൊടാടവേ
ഇവനെ സ്മൃതിചെയ്തിരുന്നിടാ-
മവിടുന്നെ,ങ്ങിനെ പോകുമേകനായ്?

സ്വഗൃഹാശ്രമശർമ്മസാക്ഷിയായ്-
സ്സുഗൃഹീതാഖ്യമശോകമില്ലയോ,
ശ്വഗണാരവസൂചിതാന്തമായ്
വിഗതാമോദമതങ്ങു പോകയാൽ.

ദിവസംപ്രതി നമ്മൾ നൽകിടും
കവിതാപുഷ്പമണിഞ്ഞനിന്ദിതം
ഭുവനൈകവിലോഭനീയയാം
നവനീരാഴി വിലാപശോച്യയായ്.

**സ്മരണബിന്ദു**

പുതുമുന്തിരി, നിത്യസേവയിൽ
പ്രതിബിംബിച്ച ഭവൽശ്ശുഭാസനം
സ്മൃതിഗോചരമാക്കിടുന്നു മേ
ശ്രുതികൈവല്യദമസ്സുഭാഷിതം.

മനതന്നരികത്തു നിൽക്കുമീ-
പ്പന നീലച്ചു വിടർന്ന പട്ടയാൽ
തനതീശ്വരനിത്യജീവനോ-
ർത്തിനിയും വീശുകതന്നെയാണിതാ!

വരതാരകയായ രാത്രിയും,
ചെറുതുന്മീലിതയാം ദിനാഭയും,
ഒരു കാല്യമഹസ്സിലെന്നപോ-
ലിരുദാരങ്ങളിണങ്ങിയങ്ങയിൽ.

ചില രാവവിടുന്നു, താമര-
യ്ക്കുളവായ്ത്തീർന്നൊരസൂയയോർക്കയാൽ
തല ചാഞ്ഞുചമച്ചൊരമ്പിളി-
ക്കലയെക്കണ്ടലിവാണ്ടതില്ലയോ?

ദുരിതക്കറ തീണ്ടിടാത്തൊരാ
വരനിശ്വാസനിരൂഢമാർദ്ദവം
തിരയുന്നു സമീരമേനിയിൽ
കരജത്തിന്റെ വിലോലശാഖകൾ.

പിരിയുമ്പൊളൊടുക്കമെന്നൊട-
ന്നുരചെയ്തോരനുവാദഭാഷിതം
കരൾ ചേർത്തു കരഞ്ഞിടുന്നു ഞാൻ
പരപൂജാകുസുമം സുമഞ്ജുളം.

അതിഭംഗി കലർന്നു കണ്ടിടാം
സ്മിതവെൺപട്ടു വിരിച്ച പൂമുഖം;
അതുമട്ടൊരു ചിത്തചിത്രസം-
സ്കൃതി ഞാനെങ്ങനെ കാണുമൂഴിയിൽ?

അവിടുന്നു മുടിയ്ക്കണിഞ്ഞിടും
പനിനീർപ്പിച്ചകമാലയോർക്കയാൽ
മഴവില്ലൊളി കണ്ടിടയ്ക്കിടെ-
ത്തലതല്ലിക്കരയുന്നു പത്നിമാർ.

മുഴുതിങ്കളിലാ മുഖത്തിനു-
ള്ളഴകീക്ഷിച്ചു കുതിച്ച പത്നിമാർ
അഴലാർന്നു ശപിച്ചിടുന്നിതാ,
കഴൽ പിന്നോട്ടു വലിയ്ക്കുമൂഴിയെ.

ശിവമസ്തു വസന്തനൃത്തമേ!
കവിതാഗീതകലാവിലാസമേ!
ദിവമാർന്നു ജയിയ്ക്ക! ശൂന്യമി-
ബ്ഭുവനം; നിങ്ങടെ നാടിതല്ലിനി.